സുമയം രാത്രി.

കോളേജിൻെറ മുൻവശത്തെ മുററം... റോഡ്. ഇരുവശവും ചെടികൾ. പൂക്കളുള്ളതും ഭംഗിയുള്ള ഇലകളുള്ളതും.

മുററത്തിൻെറ നടുവിൽ ഒരു കാർ. ധാരാളം ആളുകൾ. കൂട്ടത്തിൽ ലതയും സുമയും.

ശശികുമാറും ഭാർഗ്ഗവിയും കാറിൽ കയറുന്നു. ഭാർഗ്ഗവി ലതയേയും സുമയേയും കാണുന്നു. ഭാർഗ്ഗവി വാതിൽ തുറന്ന് വെളിയിൽ ഇറങ്ങി ലതയെയും സുമയെയും വിളിക്കുന്നു.

ഭാർഗ്ഗവി (കാറിൻെറ വാതിൽ തുറന്ന് പിടിച്ചുകൊണ്ട്): ലതേ, സുമേ.

ലതയും സുമയും വരുന്നു. എല്ലാവരും കാറിൽ കയറുന്നു.

ഡ്രൈവർ കാർ സ്റ്റാർട്ടുചെയ്യുന്നു. കാർ മുന്നോട്ട് ശബ്ദത്തോടെ നീങ്ങിപ്പോകുന്നു.

കറുത്ത ഷർട്ടുകാരൻ ഓടിവന്നു് ഒരു ചെടിയിൽ പിടിച്ചുകൊണ്ട് ഉച്ചത്തിൽ: ഭാർഗ്ഗവീ ഞാനുമുണ്ട്!

കാർ പോയിക്കഴിഞ്ഞു.

രണ്ടു ചുമന്ന ലൈററും പ്രകാശിപ്പിച്ചുകൊണ്ടു മറയുന്നു.

കറുത്ത ഷർട്ടുകാരൻ ദേഷ്യം അടക്കവയ്യാതെ ആ ചെടി ശക്തിയോടെ പിഴുതെറിയുന്നു.

## സീൻ നാല്പത്തിഒൻപതു്

ശശികുമാർ, താമസസ്ഥലം, വരാന്ത.
സമയം: പകൽ 4 മണി.

ശശികുമാർ ചാരുകസേരയിൽ ചിന്താമഗ്നനായി കിടക്കുന്നു...വരാന്തയിൽ, നേരെ മുന്നിൽ ഭാർഗ്ഗവീനിലയത്തിൻെറ മതിൽ. മതിലിനപ്പുറത്ത് വൃക്ഷങ്ങൾ. ഇടയിൽ ഒരു തൈമാവ് പൂത്തുനിൽക്കുന്നു. അതിൽ ചെറിയ ചെറിയ മാങ്ങകളുമുണ്ട്.

ശശികുമാർ അങ്ങനെ കിടക്കുമ്പോൾ അപ്പുറത്ത്, മതിലിനു മീതേക്കൂടി ഒരു വെളുത്ത കോവണി പോകുന്നതായി കാണുന്നു. കോവണി അങ്ങനെ പോകുകയാണ്. ശശികുമാർ കണ്ണടച്ചു കിടക്കുന്നു.

കോവണി തൈമാവിൻെറ കവരയിൽ ചാരി നിൽക്കുന്നു. ലേശം കഴിഞ്ഞ് ഭാർഗ്ഗവിയുടെ തല മതിലിനു മീതെ ദൂരെ പൊങ്ങുന്നു. ക്രമേണ ശരീരവും. ഭാർഗ്ഗവി മുഴുവനും. അവൾ മാവിൻകൊമ്പിൽ പിടിച്ചുകൊണ്ട് തിക്കും പൊക്കും നോക്കുന്നു. എന്നിട്ട് ശശികുമാറിനെ നോക്കി മന്ദഹസിക്കുന്നു. മന്ദഹസിക്കുന്നു. മന്ദഹസിക്കുന്നു.

പെട്ടെന്ന് ശശികുമാർ തല ഉയർത്തി നോക്കി...അതുകണ്ടു ഉടനെ ഭാർഗ്ഗവി തിരിഞ്ഞു ശരപറനു് പൂവും കൊമ്പുകളും മാങ്ങയും എല്ലാം പറിച്ച് ഒടിച്ച് താഴെ ഇടാൻ തുടങ്ങി. നിറുത്താതെ ഒടിച്ചിടുകയാണ്. ബഹളം തന്നെ.

ശശികുമാർ മന്ദഹസിക്കുന്നു.

അപ്പോൾ ഭാർഗ്ഗവീ നിലയത്തിൽ നിന്ന് അമ്മയുടെ ശബ്ദം ഉച്ചത്തിൽ: എടീ ഭാർഗ്ഗവീ!

## സീൻ അൻപതു്

ഭാർഗ്ഗവീനിലയം—പറമ്പ്. സമയം: പകൽ നാലുമണി.

തൈമാവിൽ ചാരിയ ഏണിയിൽ നിന്നു്, മാങ്കൊമ്പിൽ പിടിച്ചുകൊണ്ട് ഭാർഗ്ഗവി, തൂവെള്ളവസ്ത്രം ധരിച്ച ഒരു ദേവകന്യകയെപ്പോലെ, അഴിഞ്ഞുലഞ്ഞ മുടിയോടെ മാമ്പൂവ് കൊമ്പുകളോടെ ഒടിച്ചുതാഴെ ഇടുന്നു. മാഞ്ചുവട്ടിൽ ഒരു കുന്നു കൊമ്പുകളുണ്ട്, പൂവ് ഉള്ളതും ഇല്ലാത്തതും. അമ്മയുടെ വിളികേട്ട് ഭാർഗ്ഗവി നോക്കുന്നു.

ഒരു മുപ്പത്തിയേഴ വയസ്സുള്ള ഭാർഗ്ഗവിയുടെ അമ്മ പുത്തനായ ഭാർഗ്ഗവീനിലയത്തിൻെറ ഒരു വാതിൽക്കൽ നിൽക്കുന്നു.

ഭാർഗ്ഗവിയുടെ അമ്മ: ഭാർഗ്ഗവീ, ആ പൂവെല്ലാം എന്തിനൊടിച്ചുകളയുന്നു? ഇറങ്ങെടീ താഴെ.

ഭാർഗ്ഗവി, ശശികുമാറിൻെറഭാഗത്തേക്കു് തലതിരിക്കാതെ ഏണിവഴി താഴെ ഇറങ്ങി, പൂവുകളുള്ള കൊമ്പുകളെല്ലാം എടുത്തുകൂട്ടുന്നു, ഒരു ബൊക്കെപോലെ.

ഭാർഗ്ഗവിയുടെ അമ്മ: എന്തിനാടീ അതെല്ലാം ഒടിച്ചുകളയുന്നതു്?

ഭാർഗ്ഗവി: അമ്മയ്ക്കു വല്ലതും അറിയാമോ?

ഭാർഗ്ഗവിയുടെ അമ്മ (ചൊടിച്ച്): എനിക്കൊന്നും അറിഞ്ഞുകൂടാ! ഹമ്പടീ!

ഭാർഗ്ഗവി (അല്പം ആലോചിച്ച് മന്ദഹാസത്തോടെ): ഈ മാമ്പൂവേ, കോളേജിൽ കൊണ്ടുപോകാനാ!

ഭാർഗ്ഗവിയുടെ അമ്മ: മുല്ലപ്പൂവും റോസാപ്പൂവും കൊണ്ടുപോയാലെന്താടീ?

ഭാർഗ്ഗവി: അതല്ലേ അമ്മയ്ക്കൊന്നും അറിഞ്ഞുകൂടെന്നു പറഞ്ഞതു്?

നിന്നു ചിരിച്ചുകൊണ്ട്: റോസാപ്പൂവിനും മുല്ലപ്പൂവിനും കായ് ഉണ്ടാകുമോ?

നിന്നു ചിരിക്കുന്നു.

ഭാർഗ്ഗവിയുടെ അമ്മ ഒന്നും പറയാതെ നിൽക്കുന്നു. ഒന്നും തോന്നാത്തതുകൊണ്ട് ശകലം ദേഷ്യത്തോടെ: പോയി മേക്കഴുകെടീ...നിന്നു ചിലിക്കാതെ.

## സീൻ അൻപത്തൊന്നു്

ശശികുമാർ, താമസസ്ഥലം, വരാന്ത.
സമയം: പകൽ 4 മണി.

ശശികുമാർ ചാരുകസേരയിൽ നിവന്നിരുന്ന് ഉൽക്കണ്ഠയോടെ മാവിലും ഒഴിഞ്ഞ കോവണിയിലും നോക്കുന്നു... നോക്കുന്നു...നോക്കുന്നു.

അപ്പോൾ കോവണി വന്നപോലെ... സാവധാനം തിരിച്ചുപോകുന്നു!

ശശികുമാർ ഒരു നെടുവീർപ്പുവിടുന്നു.

## സീൻ അൻപത്തിരണ്ടു്

ഭാർഗ്ഗവിയുടെ പഠിപ്പുമുറി–കിടപ്പറ. സമയം: പകൽ നാലുമണി.

മേശപ്പുറത്തുള്ള കണ്ണാടിനോക്കി ഭാർഗ്ഗവി കുങ്കുമപ്പൊട്ടു തൊടുന്നു.

മേശപ്പുറത്തുള്ള ടൈംപീസിൻെറ ശബ്ദം: ടിക്, ടിക്, ടിക്.

ഭാർഗ്ഗവി (ടൈംപീസ് നോക്കി മണി നാലു് എന്നു കണ്ടിട്ട് ഉച്ചത്തിൽ): പപ്പൂ! എടാ കതിരവട്ടം!

ആരും വിളികേൾക്കുന്നില്ല...അവൾ ജനാലവഴി നോക്കുന്നു. തൂവെള്ളവസ്ത്രങ്ങളാണ് അവൾ ധരിച്ചിരിക്കുന്നതു് അവൾ കസേരയിൽനിന്ന് എണീക്കുന്നു. മേശപ്പുറത്ത് പുസ്തകങ്ങളും, ഒരു വിളക്ക്, രണ്ടു ചിലങ്കകൾ. അവൾ അതെടുത്ത് തിരിഞ്ഞു ചുമരിലുള്ള രണ്ട് ആണികളിൽ ശബ്ദത്തോടെ തൂക്കുന്നു. എന്നിട്ട് ആം



കണ്ണാടിയുടെ മുമ്പിൽനിൽക്കുന്നു...ഒരു വശത്ത് പുത്തനായ കട്ടിൽ, കിടക്ക, തലയണ, ഒരു മൂലയ്ക്ക് ഒരു അയ. അതിൽ ഭംഗിയായി മടക്കി തൂക്കിയിട്ടിരിക്കുന്ന സാരികൾ...ചുമപ്പ്, കറുപ്പ്, മഞ്ഞ മുതലായവ. ബ്ലൗസുകളും അയയിൽ ഒരു തൂവെള്ള തോർത്തും.

ചുമരിൽ ശിവൻ, പാർവ്വതി, സരസ്വതി, മഹാലക്ഷ്മി, മഹാവിഷ്ണു, ഒട്ടേറെ ഗ്രൂപ്പ് ഫോട്ടോകൾ—കൂടാതെ ഭാർഗ്ഗവിയുടേതുതന്നെയായ ഒരു ഫോട്ടോ—എല്ലാം വരിവരിയായി തൂങ്ങുന്നു.

കട്ടിലിൻെറ താഴെ രണ്ടു പെട്ടികൾ. വലുതിൻെറ പുറത്ത് ഒരു ചെറിയ തകരപ്പെട്ടി. രണ്ടിലും 'B' എന്ന വെള്ള അക്ഷരങ്ങൾ പുതുമയോടെ കാണാം.

കൂടാതെ ചുമരിൽ തറച്ചിരിക്കുന്ന ഒരു കുത്തുവിളക്ക്. അതിൽ ഒരു തിരിനിന്നു കത്തുന്നുണ്ട്. വിളക്കിനുമുകളിൽ താണ്ഡവനൃത്തം ചെയ്യുന്ന ശിവൻെറ ഓട്ടുപ്രതിമ നീണ്ടുനിൽക്കുന്ന ഒരു പലകയിൽ.

മുറിയുടെ ചുമരുകൾ, ജനാലകൾ, വാതിലുകൾ എല്ലാം പുതുമോടിയോടെ. തിണ്ണ അടിച്ചുവാരി തുടച്ചതുപോലെ.

ഭാർഗ്ഗവി കണ്ണാടിയുടെ മുമ്പിൽനിന്ന് കട്ടിലിൽ വന്നിരുന്ന ... അപ്പോൾ ദൂരെ എവിടെനിന്നോ ഒരു ശബ്ദം: ന്തോ!

തെല്ലുകഴിഞ്ഞ് ഇടതു കൈയിൽ കടലാസുകളും വലതു കൈയിൽ പെൻസിലുമായി മടക്കിക്കുത്തിയ വെള്ളമുണ്ടുടുത്ത കറപ്പുനുൽക്ഷണംപോലെ പപ്പു ജനാലയുടെ അപ്പുറത്തു വരാന്തയിൽ ഹാജരാകുന്നു.

പപ്പു: കൊച്ചമ്മ വിളിച്ചോ?

ഭാർഗ്ഗവി (തറച്ചു നോക്കുന്നു): വട്ടിനെ...ഇന്നലെയോ മിനിഞ്ഞാന്നോ വിളിച്ചുകാണും!

പപ്പു: കുറച്ചു മുമ്പ് വിളിച്ചപോലെ തോന്നി.

ഭാർഗ്ഗവി: എടാ കതിരവട്ടം...ഞാനൊരാണായിരുന്നെങ്കിൽ,...നിൻെറ നട്ടെല്ലു ഞാൻ പപ്പടംപോലെ ഞെരിച്ചേനെ!

പപ്പു: കൊച്ചമ്മേ, ഉപമ തെററ്!... പപ്പടം വട്ടത്തിലും, നട്ടെല്ല് നീളത്തിലുമല്ലേ കൊച്ചമ്മേ?... പിന്നെ കൊച്ചമ്മ ഇന്നുകാലത്ത് എൻെറ തലയ്ക്ക് കിഴുക്കിയില്ലേ?

ഭാർഗ്ഗവി: എടാ നീ എന്തുചെയ്യുകയായിരുന്നു ഇപ്പോൾ?

പപ്പു: വല്യമ്മച്ചി പുട്ടു ചുടുന്നു; പപ്പടം കാച്ചുന്നു.

ഭാർഗ്ഗവി: നിൻെറ ഭാര്യ—ആ ഉപ്പുമാങ്ങാഭരണിയോ?

പപ്പു (വേദനയോടെ): പുട്ടിനും പപ്പടത്തിനും ഉപ്പുണ്ടോന്നു നോക്കുന്നു.

ഭാർഗ്ഗവി: നിനക്കെന്തെടാ ഒരു വിഷമം മാതിരി?

പപ്പു: സങ്കടമാണേ!... പ്രേമത്തിൻെറ കണ്ണുകൊണ്ടു നോക്കണം കൊച്ചമ്മേ ... അപ്പോ ... ഉപ്പുമാങ്ങാഭരണി ഉപ്പുമാങ്ങാഭരണിയല്ല! (തുടരും)



441



## എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

നാക്കൊന്നു വളച്ചാൽ മണ്ടത്തരം മാത്രം പുറത്തേക്കു വീഴ്ത്തുന്ന ഒരു സാഹിത്യകാരനുണ്ടായിരുന്നു. അന്തരിച്ചുപോയി അദ്ദേഹം. പലപ്പോഴും ആ സാഹിത്യകാരനോടു സംസാരിക്കേണ്ട ഗതികേട് എനിക്ക് ഉണ്ടായിട്ടുണ്ട്. രാഷ്ട്രവ്യവഹാരത്തിന്റെ വിവിധ മണ്ഡലങ്ങളെക്കുറിച്ച് പറഞ്ഞു കൊണ്ടിരിക്കുന്ന വേളയിൽ ഒരു മണ്ഡലത്തിന്റെ എല്ലാ അധികാരവും തനിക്കാണെന്നു ഉറപ്പിച്ചു പറയാൻവേണ്ടി അദ്ദേഹം ഒരലങ്കാരമങ്ങു പ്രയോഗിച്ചുകളഞ്ഞു. അത് ഇങ്ങനെ: "കൃഷ്ണൻ നായരേ, എന്റെ ഭാര്യ എന്റേതോ? അതോ നിങ്ങളുടേതോ?" ഞാൻ ആ ചോദ്യം കേട്ടു കണ്ണുതള്ളി ഇരുന്നുപോയി. എങ്ങനെ മറുപടി പറയും? ഭാര്യയെ 'എന്റെ' എന്ന പദം കൊണ്ട് അഭിമാനത്തോടെ അദ്ദേഹം വിശേഷിപ്പിച്ചപ്പോൾ ഞാൻമാത്രമേ അതു കേൾക്കാനുണ്ടായിരുന്നുള്ളൂ. ഒരു സ്നേഹിതൻകൂടി എന്റെകൂടെ വന്നിരുന്നെങ്കിലോ? അവരെ കണ്ടിട്ടില്ലാത്ത അയാൾ ഇങ്ങനെ വിചാരിച്ചേനുവരും. 'ഹാ, മധുരപ്പുതിനേഴുകാരി. പട്ടുപോലത്തെ തലമുടി. ഇളകുന്ന വിടർന്ന കണ്ണുകൾ. അരുണാഭ കലർന്ന മന്ദസ്മിതം. അവൾ ഇരിക്കുമ്പോൾ പൊട്ടൻഷ്യൽ എനർജി; നടക്കുമ്പോൾ കൈനെററിക് എനർജി. ആ കൈനെററിക് എനർജിയെത്തന്നെ സെക്ഷ്വൽ എനർജിയാക്കുന്ന ഒരതിസുന്ദരി. ഹായ്! സ്നേഹിതന്റെ ഈ വിചാരം തെറ്റ് എന്ന് എനിക്ക് ധീരതയോടെ പറയാം. കാരണം കുറച്ചുനേരം മുൻപ് അവർ ഒരു കപ്പ് കാപ്പി അവിടെ കൊണ്ടുവച്ചിട്ടു പോയപ്പോൾ ഞാനവരെ കണ്ടു എന്നതു തന്നെ. കാലത്തു മെനക്കെടുത്താൻ വലിഞ്ഞുകയറിയ അതിഥിയോടുള്ള പ്രതിഷേധം പ്രകടിപ്പിക്കാനായി അവർ കപ്പ് ചരിച്ച് സോസറിലും അതിൽ നിന്നു റ്റീപോയിയിലും കാപ്പി വീഴ്ത്തിയിട്ട് അകത്തേക്കു പോയതേയുള്ളൂ. ഒരു തൈക്കിഴവി. അതുകൊണ്ട് സാഹിത്യകാരന്റെ ചോദ്യത്തിനുള്ള ഉത്തരം ഞാൻ നല്കിയില്ല. ഇങ്ങനെ വിചാരിച്ചതേയുള്ളൂ: "അയ്യോ സാറിന്റെ ഭാര്യ സാറിന്റെ തന്നെ. സംശയമേയില്ല."

ചങ്ങമ്പുഴശ്ശൈലിയിൽ കാവ്യം രചിച്ച വയലാർ രാമവർമ്മ മാറ്റൊലിക്കവിയാണെന്നാണ് എന്റെ എല്ലാക്കാലത്തെയും വിശ്വാസം. കവി ജീവിച്ചിരുന്നപ്പോൾത്തന്നെ അത് പലപ്പോഴും ഞാൻ പറഞ്ഞിട്ടുണ്ട്. അദ്ദേഹം അതിനു പകരം വീട്ടിയതു് എന്നെ 'ശ്വാനൻ' എന്നു വിളിച്ചാണ്. ഒരുദിവസം തിരുവനന്തപുരത്തെ സെനററ് ഹോളിലെ പാട്ടുകച്ചേരി കഴിഞ്ഞുശേഷം ഞാനും എന്റെ സഹധർമ്മിണിയും വരാന്തയിലേക്കു വന്നപ്പോൾ രാമവർമ്മ അവിടെയുണ്ടായിരുന്നു. "ഈ നില്ക്കുന്നതു് സഹധർമ്മിണി" എന്നു ഞാൻ മര്യാദയുടെ പേരിൽ പറഞ്ഞു. കവി ഉടനെ "ആരുടെ?" എന്നു ചോദിച്ചു. ക്ഷോഭിച്ച മനസ്സോടുകൂടി നിന്നുപോയ ഞാൻ മറുപടി പറഞ്ഞില്ല. രാമവർമ്മ അവളുടെ നേർക്കുതിരിഞ്ഞു പിന്നെയും പറഞ്ഞു: "പിന്നെ ഭർത്താവിനു് ഒരു മീശകൂടിവേണം. അതുവയ്ക്കാൻ പറയണം". ഞാൻ അപ്പോൾ അറിയിച്ചു: "ഞാൻ മീശവച്ചാലും ഇല്ലെങ്കിലും എഴുതുന്നതിലൊക്കെ പൗരുഷം കാണും. താങ്കൾ എന്തെഴുതിയാലും ചങ്ങമ്പുഴക്കവിതയുടെ സ്ത്രൈണാംശമേ ഉണ്ടായിരിക്കൂ. വയലാർ, രണ്ടുകൊല്ലം കഴിഞ്ഞു അന്തരിച്ചുവെന്നുകേട്ടപ്പോൾ എനിക്കുദുഃഖമുണ്ടായി. ഞാൻ അദ്ദേഹത്തിന്റെ മൃതദേഹത്തിനു മുൻപിൽ കൂപ്പുകൈയുമായിനിന്നു.

'എന്റെ' എന്ന പ്രയോഗം വേണ്ടിടത്തു് വിട്ടുകളയരുതു്. 'എന്റെ ഭാര്യ എന്റേതോ അതോ നിങ്ങളുടേതോ?' എന്ന ചോദ്യം 'ഫൂളിഷാ'ണെങ്കിലും സന്ദിഗ്ദ്ധമല്ല. 'ഈ നില്ക്കുന്നതു് എന്റെ സഹധർമ്മിണി' എന്നു പറഞ്ഞിരുന്നെങ്കിൽ കവിക്ക് ആക്ഷേപിക്കാനുള്ള സൗകര്യം കിട്ടുകില്ലായിരുന്നു. എന്നാൽ വേണ്ടാത്തിടത്തു് അതു പ്രയോഗിക്കയുമരുതു്. ചീഫ് സെക്രട്ടറിയായിരുന്ന ജി. എൻ. തമ്പിയുടെ മുമ്പിൽ ഞാൻ ഫയലുംകൊണ്ടു നില്ക്കുകയായിരുന്നു. 'He is my clerk' എന്ന് അദ്ദേഹം എന്നെ മറ്റൊരാളിനെ പരിചയപ്പെടുത്തിയപ്പോൾ എനിക്കു വൈഷമ്യംതോന്നി. ജി. എൻ. തമ്പി ജനിച്ച വർഷംതന്നെ ഞാനും ജനിച്ചിരുന്നെങ്കിൽ ഞാൻ ക്ലാർക്ക് അല്ലായിരുന്നേനെ അപ്പോൾ. My എന്ന പ്രയോഗം ഉണ്ടാകുമായിരുന്നില്ല. My clerk, My client. My Patient ഹാ, എന്തൊരു അധികാരിത! വളരെക്കാലം ദാരിദ്ര്യം അനുഭവിച്ചവളെങ്കിലും ക്രമേണ സമ്പത്താർജ്ജിക്കാൻ സാധിച്ച ഒരു സ്ത്രീ: "ഞാൻ എന്റെ മട്ടുപ്പാവിൽ നില്ക്കുമ്പോൾ എന്റെ മകൻ രമേശ് എന്റെ കാറിൽ വരുന്നതുകണ്ടു. അവൻ എന്റെ വീട്ടിൽ കയറിയപാടേ പുസ്തകങ്ങൾ ദൂരെയെറിഞ്ഞ് എന്റെ ഫ്രിജ്ജ് തുറന്ന് ഐസ്ക്രീമെടുത്തു കഴിച്ചുകൊണ്ട് എന്റെ കളർ ടെലിവിഷന്റെ മുൻപിലിരുന്നു." കുറച്ചുകഴിഞ്ഞ് അവളുടെ ഭർത്താവു പറഞ്ഞു: "സരോജിനീ ഇനി സിനിമയ്ക്കുപോകാം. മോൻ വന്നല്ലോ. കാറിൽത്തന്നെ പോകാം. കുറച്ചു തണുത്ത വെള്ളം ആ ഫ്രിജ്ജിൽനിന്നു എടുത്തുകൊണ്ടുവരൂ." അവൾ മറുപടി നല്കി: "അയ്യോ എന്റെ പ്രഷർ കുക്കർ ഇപ്പോൾ പൊട്ടിത്തെറിക്കും. അതൊന്നു ഞാൻ നോക്കിയിട്ടുവരട്ടെ." 'എന്റെ' എന്ന പ്രയോഗമേ, നിനക്കു് എന്തൊരു ദൗർഭാഗ്യം!

## ഹരിതമോഹം

"ദൗർഭാഗ്യം ഒരു പന്ഥാവിലൂടെത്തന്നെ സഞ്ചരിച്ചുകൊണ്ട് ഇപ്പോൾ എന്നിൽ വന്നുവീഴുന്നു; ഇപ്പോൾ വേറൊരുത്തനിൽ വന്നുവീഴുന്നു" എന്ന് ഗ്രീക്ക് കവിയും നാടകകാരനുമായ ഈസ്കലസ്. 'മാതൃഭൂമി'യിലെ ഈശ്വരമംഗലത്തിന്റെ കാവ്യം വായിക്കുന്ന എന്നിൽ ദൗർഭാഗ്യം എപ്പോഴും വന്നുവീഴുകയാണ്. കവിയുടെ കാവ്യത്തിൽനിന്നു ചില വരികൾ എടുത്തെഴുതാം. (ദുശ്ശളേ, എന്റെ ജഡവും പേറി എന്റെ പ്രേതമെത്തുമ്പോൾ— ലക്കം 47)

"പൂവിറുക്കാൻ എനിക്കു പേടി
ചോര പൊടിഞ്ഞാലോ!
എന്റെ വീഴുന്ന ജഡം
താങ്ങിക്കിടത്താൻ
ഈ കറുകപ്പുല്ലുകൾ
നാക്കിലവിരിക്കും.
എന്റെ ജഡത്തിൽ വീണ
ഈ പൂക്കൾ
ബാഷ്പാഞ്ജലി നടത്തും—
ചോരച്ചുളിക്കട്ടയായ എന്റെ മനസ്സ്
ആ ഹരിതമോഹം താലോലിച്ച്
അഴുകിക്കൊണ്ടിരിക്കുന്നു."

"പൂവിറുക്കാൻ എനിക്കു [കവിക്ക്] പേടി"—കാവ്യം വായിക്കാൻ എനിക്കും [ഈ ലേഖനമെഴുതുന്ന ആളിനും] പേടി. "എന്റെ വീഴുന്നജഡം താങ്ങിക്കിടത്താൻ ഈ കറുകപ്പുല്ലുകൾ നാക്കിലവിരിക്കും."— കമന്റില്ല. ചെറുപ്പക്കാരനായിരിക്കണം ഈശ്വരമംഗലം. അദ്ദേഹം ഇമ്മാതിരി കാവ്യമെഴുതി മനുഷ്യരെ കൊന്നാലും വേണ്ടില്ല, നൂറുകൊല്ലം 'ജീവിച്ചിരിക്കണം.

"എന്റെ ജഡത്തിൽവീണ് ഈ പൂക്കൾ ബാഷ്പാഞ്ജലിനടത്തും"—ഈ കാവ്യാഭാസം കണ്ടു അനുവാചകർ ബാഷ്പം പൊഴിക്കുന്നുണ്ട്.



''ചോരച്ചളിക്കട്ടയായ എന്റെമനസ്സ്'''— തിരുവനന്തപുരം ഭാഷയിൽ 'തന്നെ, തന്നെ' എന്നു പറയട്ടെ. ചെളിക്കട്ടപോലത്തെ മനസ്സിൽനിന്നല്ലാതെ ഇത്തരം കവിത എങ്ങനെയുണ്ടാകാൻ?

''ആ ഹരിതമോഹം താലോലിച്ച് അഴകിക്കൊണ്ടിരിക്കുന്നു.''— നാമധേയ മുദ്രീകരണാഭിലാഷം താലോലിക്കുന്ന മനസ്സ് അഴകുകയേയുള്ളു.

'മോണ്യുമെൻറൽ വർക്ക' — ചിരന്ത നമൂല്യമുള്ള കൃതി—എന്നും A work which contains moments of absolute, tragic illumination എന്നും നിരൂപകർ വാഴ്ത്തുന്ന ഷാങ്ങ്പോൾ സാർത്രിന്റെ ''Gritique of Dialectical Reason'' എന്ന പുസ്തകത്തിൽ ഭാഷയെക്കുറിച്ചും ഉപന്യസിച്ചിട്ടുണ്ട്.

Words are matter. In appearance (an appearance which has its truth as such), words make a material impression on me, as disturbances of the air rroducing certain reactions in my organism, in Particular certain conditioned reflexes which materially reproduce the words in me.

[വാക്കുകൾ ഭൂതാത്മകവസ്തുക്കളാണ്. കാഴ്ചയിൽ (സത്യം അതായിത്തന്നെയുള്ള കാഴ്ച) വാക്കുകൾ എന്നിൽ ദ്രവ്യത്തോടു ബന്ധപ്പെട്ട അനുഭൂതിയുളവാക്കുന്നു. എന്റെ ജൈവഘടനയിൽ ചില പ്രതികരണങ്ങൾ ജനിപ്പിക്കുന്നു, വായുവിലെ ചലനങ്ങൾ എന്നപോലെ. വിശേഷിച്ചും എന്നിൽ വാക്കുകളെ ഭൗതികമായി പുനരുല്പാദിപ്പിക്കുന്ന ചില വ്യവസ്ഥീകൃതങ്ങളായ പ്രതിപ്രവർത്തനങ്ങൾ ഉളവാക്കുന്നു.] നമ്മുടെ ജൈവഘടനയിൽ പ്രതികരണങ്ങൾ ഉളവാക്കുവാൻ അസമർത്ഥങ്ങളാണ് ഈശ്വരമംഗലത്തിന്റെ വാക്കുകൾ.

* * *

വാക്കുകൾക്കു വല്ലാത്ത ശക്തിയാണ്. മനസ്സ് വിഹ്വലമായിരിക്കുമ്പോൾ വേണ്ടത്തക്കവർ ആശ്വാസദായകമായ ഒരു വാക്കു പറഞ്ഞാൽമതി ശാന്തതയുണ്ടാകും. എനിക്ക് ആദ്യമായി കോളേജിൽ അദ്ധ്യാപകനായി ജോലികിട്ടിയ സന്ദർഭം. പ്രിൻസിപ്പൽ എൻ. ഗോപാലപിള്ള അവർകളെ കാണാൻ ചെന്നു ഞാൻ. കുട്ടികൾക്ക് അഭിമുഖീകരിച്ചുനില്ലാൻ വയ്യാതെ പേടിച്ച എന്റെ മാനസികനില മനസ്സിലാക്കി അദ്ദേഹം വളരെ മൃദുലമായി പറഞ്ഞു: ''എല്ലാം ശുഭമായിവരും കൃഷ്ണൻനായരേ.'' ആ വാക്കുകൾ കേട്ടതോടെ എന്റെ ഭയം ഇല്ലാതെയായി. അദ്ധ്യാപകനെന്ന നിലയിൽ എനിക്ക് ഏതെങ്കിലും തരത്തിൽ വിജയം ലഭിച്ചിട്ടുണ്ടെങ്കിൽ അതിനു കാരണം ഈ വാക്കുകൾ മാത്രമാണ്. പക്ഷേ ഇത്തരത്തിൽ നല്ല വാക്കുകൾ പറയുന്നവർ ഈ ലോകത്തു വിരളമാണ്. നമ്മളെ കണ്ടുകഴിഞ്ഞാൽ രണ്ടു കുത്തുവാക്കെങ്കിലും പറയാതെ പോകുന്നവർ എത്രപേരുണ്ട് ഇവിടെ? ഇന്നലെ റോഡിൽക്കൂടെ തലതാഴ്ത്തി നടന്നുപോയ എന്നെ ഒരാൾ വിളിച്ചുനിറുത്തി ചോദിച്ചു: ''കാലുമാററം എങ്ങനെ?'' അദ്ഭുതപ്പെട്ടുനിന്ന എനിക്ക് ആ മനുഷ്യൻതന്നെ വിശദീകരണം നല്കി. 'മലയാള നാട്ടി'ൽ നിന്നു 'കലാകൗമുദി'യിലേക്കുള്ള കാലുമാററത്തെക്കുറിച്ചാണ് ഞാൻ ചോദിച്ചത്. ഞാൻ അദ്ദേഹത്തോടു മറുപടിയൊന്നും പറയാതെ നടന്നുപോയി. പ്രതിഷേധിക്കേണ്ടിടത്തു പ്രതിഷേധിക്കാത്തവൻ മനുഷ്യനല്ല. എങ്കിലും എന്നെ അപമാനിക്കുന്നവരെ ഞാൻ തിരിച്ച് അപമാനിക്കാറില്ല. മലയാളനാട് പ്രസിദ്ധീകരണം നിറുത്തിയെന്ന് അതിന്റെ പ്രവർത്തകർ എന്നോടു പറഞ്ഞതിനുശേഷം, അതിന്റെ ഓഫീസ് അടച്ചുവെന്ന് അവരിൽനിന്നുതന്നെ ഞാനറിഞ്ഞതിനുശേഷം കുറെക്കാലം കാത്തിരുന്നിട്ടാണ് ഈ പംക്തി കലാകൗമുദിയിൽ ആരംഭിച്ചത്. എന്നെ കാലുമാററക്കാരൻ എന്നു വിശേഷിപ്പിച്ച ആ മാന്യനുള്ള മറുപടിയാണിത്. അദ്ദേഹത്തെപ്പോലെയുള്ള മററു മാന്യന്മാർക്കും നല്കാവുന്ന മറുപടി. എ. ആർ. രാജരാജവർമ്മയുടെ മകൻ രാഘവവർമ്മ എന്റെ ഗുരുനാഥനാണ്. അദ്ദേഹം ഇംഗ്ലീഷ് ക്ലാസ്സിൽ കൂടക്കൂടെ പറയും: A Gentleman is one who never inflicts pain. (മറ്റുള്ളവരെ വേദനിപ്പിക്കാത്തവനാണ് മാന്യൻ.)

## എൻട്രോപ്പി

വേദനിപ്പിക്കാതെ മറുപടി പറയുന്നതിന്റെ ഉത്തമമാതൃക മാതൃഭൂമി ആഴ്ചപ്പതിപ്പിൽ കാണാം. ടി. പി. ബാലകൃഷ്ണൻനായർ എഴുതിയ ഒരു ലേഖനത്തെ അവലംബിച്ചുകൊണ്ട് എൻട്രോപിയുടെ സ്വഭാവം വ്യക്തമാക്കിത്തരികയാണ് മാണി ജോർജ്ജ് മാവേലിക്കര. അന്തസ്സുള്ള മറുപടി. അതേസമയം വിജ്ഞാനോചിതവും.

എൻട്രോപിയെക്കുറിച്ച് ഞാൻ വായിച്ചിട്ടുള്ള പുസ്തകങ്ങളിൽ ഏററവും നല്ലതായി എനിക്കു തോന്നിയത്. Entropy —A New World View എന്നതാണ് (Jeremy Rifkin with Ted Howard), Silent Spring, The closing circle (ഇതു് ഈ ലേഖകൻ കണ്ടിട്ടില്ല.) The Limits to Growth, Small is Beautiful എന്നീ ഗ്രന്ഥങ്ങൾപോലെ വിശിഷ്ടമാണ് റിഫ്കിന്റെ പുസ്തകമെന്നു നിരൂപകർ പറയുന്നു. തെർമോഡൈനമിക്സിലെ രണ്ടാമത്തെ നിയമമാണ് എൻട്രോപി. ഊർജ്ജം ഒരവസ്ഥയിൽനിന്നു മറെറാരവസ്ഥയിലേക്കു പരിവർത്തനം ചെയ്യുമ്പോൾ 'ഒരു പിഴ ഈടാക്കപ്പെടുന്നു.' ഭാവിയിൽ ഏതെങ്കിലും ജോലി ചെയ്യാനുള്ള ഊർജ്ജത്തിന്റെ നാശമാണിതു്. ജോലിയായി മാററാൻ കഴിയാത്ത ഊർജ്ജത്തിന്റെ അളവാണ് എൻട്രോപി. ഉദാഹരണം: അണക്കെട്ടിനു മുകളിലൂടെ ഒഴുകുന്ന വെള്ളം തടാകത്തിൽ വീഴുന്നു. വെള്ളം ഇങ്ങനെ വീഴുമ്പോൾ അതുകൊണ്ടു വിദ്യുച്ഛക്തി ഉല്പാദിപ്പിക്കാം. അല്ലെങ്കിൽ ചക്രം തിരിച്ച് വേറെ ഏതെങ്കിലും ജോലി ചെയ്യിക്കാം. വെള്ളം തടാകത്തിൽ വീണുകഴിഞ്ഞാൽ ജോലിചെയ്യാനുള്ള കഴിവ് അതിനില്ല. ഒരു ചെറിയ ചക്രം പോലും നിരപ്പാർന്നജലം കൊണ്ടു തിരിക്കാനാവുകയില്ല. ഈ രണ്ടവസ്ഥകളെ available or free energy states versus unavailable or bound energy states എന്നു വിളിക്കുന്നു. (റിഫ്ക്കിന്റെ തന്നെ പ്രസ്താവം.) എൺട്രോപ്പികൊണ്ടു ലോകത്തുണ്ടാകുന്ന നാശവും അതിനുള്ള പരിഹാരമാർഗ്ഗവും വിശദീകരിച്ചുതരുന്ന ഈ ഗ്രന്ഥം വായിക്കേണ്ടതാണ്.

## മരിച്ച അച്ഛൻ

വായിക്കേണ്ടതാണ് ആനന്ദിന്റെ 'കാട്ടതീ' എന്ന ചെറുകഥ (മാതൃഭൂമി). മററുള്ളവരുടെ ശൈലിയിൽനിന്ന് ഇതു വിഭിന്നം. ആവിഷ്കാരമാർഗ്ഗം വിഭിന്നം. ആഖ്യാനം വിഭിന്നം. പ്രതിപാദ്യവിഷയസ്വീകാരവും വിഭിന്നം. അതുകൊണ്ടാണ് ഇതുവായിക്കേണ്ടതാണെന്ന് ഇവിടെ എഴുതിയതു്. ഒരു രസതന്ത്രശാസ്ത്രജ്ഞൻ, അയാളുടെ ഭാര്യ സസ്യശാസ്ത്രജ്ഞ, മോഹഭംഗംവന്ന ഒരു വിപ്ലവകാരി (അയാൾ ഗണിതശാസ്ത്രജ്ഞൻ) ഇവരെ മൂന്നുപേരെയും സംസാരിപ്പിച്ച് ആനന്ദ് വായനക്കാരെ മറെറാരു ചിന്താമണ്ഡലത്തിൽ എത്തിക്കുന്നു. ഇത്തരം കഥ

കരം ഇഷ്ടപ്പെടുന്നവർ ധാരാളമുണ്ട്. പക്ഷേ ഞാൻ അവയുടെ സ്തോതാവല്ല. ആൽഡസ് ഹക്സിലിയുടെ ഏതു നോവലും ചിന്തോദ്ദീപകമാണ്. എന്നാൽ അതു ആർട് അല്ല. കലാകാരന്റെ ജീവരക്തത്തിൽ അലിഞ്ഞുചേർന്ന ആശയങ്ങൾ പ്രകരണയോഗ്യതയോടെ ആവിഷ്കരിക്കപ്പെടുമ്പോൾ മാത്രമേ അവയ്ക്കു കലാസാമ്രാജ്യത്തിൽ സ്ഥാനം ലഭിക്കൂ. അതല്ല ഹക്സിലിയുടെ നോവലുകളുടെ സ്ഥിതി. ഗ്രന്ഥാന്തരങ്ങളിൽനിന്നു് ആശയങ്ങൾ പകർത്തിയിരിക്കുന്ന എന്ന പ്രതീതിയാണ് അവ വായിക്കുമ്പോഴുണ്ടാകുന്നതു്. ബ്രോഹിന്റെ ''വെർജിലിന്റെ മരണം'' എന്ന അന്യാദൃശമായ നോവൽ വായിക്കുക. ചിന്താപ്രധാനമാണ് അതെങ്കിലും ചിന്ത ഉന്തിനില്ക്കുന്നില്ല. ഇമേജുകൾക്കാണ് അതിൽ പ്രാധാന്യം. ആനന്ദിന്റെ കഥയിലെ ചിന്തകൾ ജീവരക്തത്തിൽനിന്നു് ഉദ്ഭവിച്ചവയാണെന്ന് എനിക്കു തോന്നിയില്ല. അതുകൊണ്ട് പ്രജ്ഞയ്ക്കു മാത്രമേ അതു് ആസ്വാദമരുളുന്നുള്ളു.

കാഫ്കയ്ക്കു സദൃശൻ എന്നു ചില നിരൂപകർ വാഴ്ത്തുന്ന അമേരിക്കൻ സാഹിത്യകാരൻ ഡൊനാൾഡ് ബാർത്തലം Donald Barthelme—ജനനം 1931) 'The Dead Father എന്നൊരു നോവൽ എഴുതിയിട്ടുണ്ട്. മരിച്ച അച്ഛനെ പത്തൊൻപതുപേർ ചേർന്നു് ഏതോ ഒരു ശവകുടീരത്തിലേക്കു വലിച്ചുകൊണ്ടുപോകുന്നതാണ് കഥ. മരിച്ചവനെങ്കിലും അയാൾ സംസാരിക്കുന്നുണ്ട്. ആനന്ദിന്റെ പ്രതിപാദ്യവിഷയം സ്വയം സംസാരിക്കുന്നു; എങ്കിലും മരിച്ചതാണതു്. ആനന്ദ് അതിനെ പരിസമാപ്തിയിലേക്കു വലിച്ചിഴയ്ക്കുന്നു.

## ഒന്നും നേടുന്നില്ല

പരിസമാപ്തിയിലേക്കു വലിച്ചിഴയ്ക്കാത്ത കഥയാണ് കോവിലന്റെ ''ഒരു പ്രതികാരത്തിന്റെ കഥ'' (കലാകൗമുദി—ലക്കം 439) ചടുലമായ ആഖ്യാനം നിർവഹിക്കാൻ കഥാകാരൻ പ്രഗല്ഭനാണ്. പക്ഷേ, ആനന്ദിന്റെ കഥ പ്രജ്ഞയ്ക്കു നല്കുന്ന ആസ്വാദമുണ്ടല്ലോ, അതുപോലും ഇതു് ഉളവാക്കുന്നില്ല. ജീവിതത്തിലേക്ക് ഒരുൾക്കാഴ്ചയും ഇതു പ്രദാനംചെയ്യുന്നില്ല. വെറുമൊരു Unear story. അതിൽക്കവിഞ്ഞു് ഇതൊന്നുമല്ല. പാറാവുകാരൻ പൃഥ്വിപാൽസിംഗിനെ ഗാർഡ്കമാൻഡർ മുനീശ്വർ അപമാനിച്ചതുകൊണ്ട് അയാൾ തോക്കോടുകൂടി ഒളിച്ചോടി. അധികാരികൾ അയാളെ അറസ്റ്റ്ചെയ്തു. ജോലിയിൽനിന്നു ഡിസ്മിസ്സ്ചെയ്തു. പൃഥ്വിപാൽസിംഗ് പ്രതികാരം നിർവഹിച്ചു. അയാൾ മുനീശ്വറെ വെടിവച്ചുകൊന്നു. പുതിയ സംഭവങ്ങളെ പഴയ ആഖ്യാന—രീതിയിൽ ചേർത്തുവച്ചാൽപ്പോലും, ഇന്നത്തെ വായനക്കാരൻ 'പോരാ, പോരാ' എന്നേ പറയൂ. ഇതുപോലുള്ള പഴയ സംഭവങ്ങളെ കെട്ടുറപ്പുള്ളതെങ്കിലും പ്രാചീനമായ ആഖ്യാനമാർഗ്ഗത്തിൽ നിവേശിപ്പിക്കുന്ന കോവിലൻ ഒന്നും നേടുന്നില്ല.

* * *

''ഒന്നും നേടുന്നില്ലെന്നോ? സൂക്ഷ്മനിരീക്ഷണമില്ലേ? ചിത്രോപമമായ വർണ്ണനമില്ലേ?'' ഉണ്ട്. ''പിന്നെന്തുവേണം?'' വേണ്ടതു ജീവിതത്തോടുള്ള ബന്ധം. ജീവിതമെന്നതു് പ്രത്യക്ഷസത്യങ്ങൾ നിറഞ്ഞ ജീവിതമല്ല. പരോക്ഷ സത്യാവിഷ്കാരമാണ് യഥാർത്ഥത്തിലുള്ള ജീവിത ചിത്രീകരണം.

## നമ്മുടെ ഈപ്പച്ചൻ

ജീവിത ചിത്രീകരണം ഏതാനും വാക്കുകൾകൊണ്ടു നിർവഹിക്കാം. ''അതിരുകടന്ന വിഷാദത്തോടുകൂടി, നീ ഇരിക്കുന്ന ആ വിദൂരാകാശത്തിലേക്ക് ഞാൻ തുറിച്ചു നോക്കുമ്പോൾ വസന്തകാലത്തിലെ മഴ മൂടൽമഞ്ഞിലൂടെ അരിച്ചരിച്ചു വീഴുന്നു.'' ഇതു് ഒരു ജപ്പാനീസ് കവിതയാണ്. എല്ലാക്കാലത്തേക്കുമായി അന്തർദ്ധാനംചെയ്ത പ്രേമഭാജനവും ആ വിയോഗത്തിന്റെ ഫലമായ തീരാത്ത ദുഃഖവും എത്ര ഭംഗിയായി ഇവിടെ ആലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. പ്രകൃതിയെ മനുഷ്യന്റെ ദുഃഖവുമായി കൂട്ടിയിണക്കുന്ന ആ വൈദഗ്ദ്ധ്യവും നോക്കുക. ഏതാനും പദങ്ങളെയുള്ള ഈ കൊച്ചുകാവ്യത്തിൽ. എം. സുധാകരൻ 'കഥ'മാസികയുടെ മൂന്നുപുറം മെനക്കെടുത്തിയിട്ടും ഒരു ഫലവുമില്ല. കാമുകിയും കാമുകനും അവർക്കിടയ്ക്കൊരു പൂച്ചയും. ഈ മൂന്നു പേരെക്കൊണ്ടും കഥാകാരൻ സൃഷ്ടിച്ചുവയ്ക്കുന്ന കലാരാഹിത്യത്തിന്റെ ഇരുട്ട് ജുഗുപ്സാവഹമെന്നേ പറഞ്ഞുകൂടൂ. തിരുവനന്തപുരത്തുള്ള ദിവാൻ മാധവറാവുവിന്റെ പ്രതിമകണ്ട് വടക്കുനിന്നുവന്ന ഒരു ക്രിസ്ത്യാനിസ്ത്രീ ''നമ്മുടെ ഈപ്പച്ചനല്ല്യോ നല്ലേനത്തിൽ കെട്ടിച്ചമഞ്ഞു് നില്ക്കുന്നതു്?'' എന്നു ചോദിച്ചതായി ഈ. വി. കൃഷ്ണപിള്ള എവിടെയോ എഴുതിയിട്ടുണ്ട്. പെൺപിറന്നോർക്ക് പ്രതിമ കണ്ടപ്പോഴുണ്ടായ മാനസിക നിലയാണ് സുധാകരന് സാഹിത്യം കണ്ടപ്പോൾ ഉണ്ടായതു്. മാധവറാവുവിന്റെ പ്രതിമയെ ആ രീതിയിൽത്തന്നെ കാണാൻ കഴിയണം അദ്ദേഹത്തിന്. അങ്ങനെ കാണാൻ കഴിയാത്തവരാണ് ജീവിത ചിത്രീകരണത്തിന് ഒരുങ്ങുമ്പോൾ ജനനസംബന്ധിയായ അവയവങ്ങളിലേക്കു മാത്രം കണ്ണോടിക്കുന്നതു്.

## ചവറ്

സ്ത്രീയുടെയും പുരുഷന്റെയും അത്തരം അവയവങ്ങളിലേക്കു കണ്ണോടിച്ച കവയിത്രിയായിരുന്നു സാഫോ (Sappho). അവർ ജനിച്ചതു് കിഴക്കൻ ഗ്രീസിലെ ഒരു ദ്വീപായ ലെസ്ബോസിലാണ് (Lesbos). പുരുഷന്മാരെക്കാളേറെ സ്ത്രീകളെ കാമിച്ച സാഫോയെ അവലംബിച്ച് പെണ്ണിനു പെണ്ണിനോടു തോന്നുന്ന കാമത്തെ സാഫിസം (Sapphism) എന്നു വിളിക്കുന്നു. സാഫോ ലെസ്ബോസിൽ ജനിച്ചവളായതുകൊണ്ട് ഈ അനിയത വികാരത്തിനു ലെസ്ബിയനിസം (Lesbianism) എന്നും പേരുണ്ട്.



രാമായണത്തിൽപ്പോലും സ്ത്രീകളുടെ സ്വവർഗ്ഗരതി സൂചിപ്പിച്ചിട്ടുണ്ടെന്നാണ് എന്റെ വിചാരം.

''രാവണാനന ശങ്കാശ്ച കശ്ചിദ്
രാവണയോഷിതഃ
മുഖാനിച സപത്നീനാമുപജിഘ്രൻ
പുനഃ പുനഃ

[രാവണന്റെ ചില ഭാര്യമാർ സപത്നികളുടെ മുഖങ്ങൾ, രാവണന്റെ മുഖമാണെന്നു വിചാരിച്ചു വീണ്ടും വീണ്ടും മുകർന്നു.]

''അന്യാ വക്ഷസിചാന്യസ്യാസ്തസ്യാഃ
കാചിത് പുനർഭുജം
അപരാ ത്വങ്കമന്യസ്യാ സ്തസ്യാ—
ശ്ചാപ്യപരാ കുചൗ''

''ഊരുപാർശ്വകടീ പൃഷ്ഠമന്യോന്യസ്യ
സമാശ്രിതാഃ
പരസ്പര നിവിഷ്ടാംഗയോ മദസ്നേഹ—
വശാനുഗാഃ

[ഒരുത്തി മറ്റൊരുത്തിയുടെ മാറിടത്തിൽ തലവച്ചു കിടന്നു. വേറൊരുത്തി മറ്റൊരുത്തിയുടെ ഭുജം തലയിണയാക്കിക്കിടന്നു. മൂന്നാമതൊരുത്തി മറ്റൊരുത്തിയുടെ മുലകൾ തലയിണയാക്കിക്കിടന്നു. മദത്തിനും (മദ്യം സേവിച്ചതുകൊണ്ടുണ്ടായ മദമാകാം—ലേഖകൻ) സ്നേഹത്തിനും വശപ്പെട്ട് അവർ അന്യോന്യം തുടകളിലും പാർശ്വങ്ങളിലും അരക്കെട്ടുകളിലും പിറകുവശങ്ങളിലും തലവച്ച് അംഗങ്ങൾ കെട്ടുപിണച്ചു കിടന്നു—വാല്മീകി രാമായണം; സുന്ദരകാണ്ഡം—സർഗ്ഗം 9. ശ്ലോകങ്ങൾ 57, 60, 61].

രാവണനോടുള്ള കാമമാണ് ഈ സ്വവർഗ്ഗാനുരാഗചേഷ്ടകൾക്കു കാരണമെങ്കിലും അതു സ്വവർഗ്ഗാനുരാഗംതന്നെ. വാല്മീകി കണ്ടറിഞ്ഞ ഈ 'പെർവേഷൻ' ഉറദുസാഹിത്യത്തിലെ ഇസ്മത് ചുഗ്തായിയും ദർശിച്ചു. അതിനുള്ള തെളിവാണ് ഇലസ്ട്രേറ്റഡ് വീക്ക്ലിയിൽ (ജനുവരി 29—ഫെബ്രുവരി 4) പ്രസിദ്ധപ്പെടുത്തിയിട്ടുള്ള The Quilt എന്ന കഥ. ഇതു തർജ്ജമചെയ്തതു് വീക്ക്ലിയുടെ പത്രാധിപരായ പ്രീതിഷ്നന്ദിതന്നെ. സാമുദായിക വ്യവസ്ഥിതിയിലെ കാപട്യങ്ങളെ ആക്രമിക്കുകയായിരുന്നു ഇസ്മത് ചുഗ്തായിയെന്നു് വാരികയിൽ കാണുന്നു. ഒരു ബീഗം ജാനും അവളുടെ പരിചാരികയായ റബ്ബുവും കൂടി സ്വവർഗ്ഗസംഭോഗം നടത്തുന്നതിന്റെ അധമമായ വർണ്ണനമാണ് ഇക്കഥയിലുള്ളതു്. കോസടിയുടെ ചലനം വർണ്ണിച്ചാണ് ലൈംഗികകേളിയെ പ്രത്യക്ഷമാക്കിത്തരുന്നതു്. ഇതിനു് കിരീടം വയ്ക്കുന്ന ഒരു വാക്യം ഇതാ: Then came the slurping sound of a cat licking a plate of milk കഥയുടെ പ്രമേയത്തെ സാമുദായികവും മനഃശാസ്ത്രപരവുമായ പ്രകരണത്തിലൊതുക്കി ഒരു 'ലിററററി റെസല്യൂഷൻ' നല്കാൻ കഥ

...ഴുതിയആളിന് അറിഞ്ഞുകൂടാ. പ്രീതി ...നന്ദി, ഗർട്രൂഡ്സ്റ്റൈൻ (Gertrude Stein) എഴുതിയ Mabel Neathe എന്ന കഥ വായിച്ചുനോക്കണം. അങ്ങനെ ചെയ്താൽ താൻ തർജ്ജമചെയ്ത കഥ വെറും ചവറാണെന്നു ഗ്രഹിക്കാൻ കഴിയും അദ്ദേഹത്തിന്; കലയെന്നതു 'വൾഗാറിററി'യല്ലെന്നു ഗ്രഹിക്കാൻ കഴിയും. വൾഗാറിററി എന്നു പറഞ്ഞതു് 'സെക്സ്'' വന്നതുകൊണ്ടല്ല. 'പല്ലിട കുത്തുന്നതു് അറപ്പിക്കുന്നകൃത്യം. സ്വർണ്ണംകൊണ്ടുള്ള പല്ലുകുത്തി ഉപയോഗിക്കുന്നതു വൾഗർ' എന്ന് ഒരു ചിന്തകൻ. സാഹിത്യമെന്ന സ്വർണ്ണപ്പല്ലുകുത്തികൊണ്ട് ഈ കഥയെഴുതിയയാൾ തോണ്ടിവയ്ക്കുന്നതു് നാറുന്ന വസ്തുവാണ്.

## നാനാവിഷയകം

നാറുന്നവസ്തുവല്ലെങ്കിലും ചവറാണ് സുരീന്ദർ സിംഗ് ജൗഹറിന്റെ 'ദാഹം' എന്ന കഥ (ജനയുഗം—ലക്കം 31. തർജ്ജമ എം. കെ. ശശികുമാർ) യാദൃച്ഛികമായി ഒരു മുറിയിൽ അകപ്പെട്ട സ്ത്രീയും പുരുഷനും ലൈംഗികവേഴ്ച നടത്തിപോലും. റബ്ബർക്കുഴലിൽനിന്നു വെള്ളം ചാടുന്നതുപോലെ ഋജുവായി—സ്ട്രെയിററായി—കഥ പറയുന്നു ജൗഹർ. പക്ഷേ അനുവാചകന് ആ വെള്ളം ശരീരത്തിൽ വീണ പ്രതീതി.

''സാഹിത്യ അക്കാഡമിയുടെ അധഃപതനം'' എന്ന പേരിൽ കുൽദീപ്കുമാർ 'സൺഡേ ഒബ്സർവ്വ'റിൽ എഴുതിയ ലേഖനം വായിക്കേണ്ടതാണ്. Spent forces ആയ എഴുത്തുകാർക്കും പഴയ ലേഖനങ്ങൾ തട്ടിക്കൂട്ടി പുസ്തകമാക്കുന്നവർക്കും കേന്ദ്രസാഹിത്യ അക്കാഡമി, സമ്മാനം കൊടുക്കുന്നുവെന്ന് അക്കാഡമി



സമ്മാനം നിരസിച്ച സുരേഷ്ജോഷി പറഞ്ഞതായി ഈ ലേഖനത്തിൽ കാണുന്നു. ജോഷിക്കു മലയാളവും അറിയാമെന്ന് ഞാൻ വിചാരിക്കുന്നു. അല്ലെങ്കിൽ ഈ സത്യപ്രസ്താവത്തിന് അദ്ദേഹത്തിനു് എങ്ങനെ കഴിയും? (ലേഖനം. ജനുവരി 29—ഫെബ്രുവരി 4 ലക്കത്തിൽ)

സ്വീഡിഷ് ഫിലിം ഡയറക്ടർ ഇങ്മാർ ബർഗ്മാൻ (66 വയസ്സ്—Ingmar Bergman) ആധ്യാത്മികമായ വേദനയ്ക്കു പ്രാധാന്യം നല്കുന്നയാളാണ്. (ബർഗ്മാൻ എന്നാണ് ഉച്ചരിക്കേണ്ടതെന്ന് സ്വീഡനിൽ സ്വീഡിഷ്

(ശേഷം 46–ാം പേജിൽ)

---

കൈതപ്രം ദാമോദരൻ നമ്പൂതിരി






അഗ്നിക്കോൺപുര ചോർന്നും
തെക്കിനിയട്ടം വീഴാറായും
ചാവടി വീണും നില്ക്കേ—
നടുമുററത്തെപ്പെരുമഴ
'തൊണ്ടേട് മണലെട്''
താളക്കൈയിട്ട മുണ്ണിമനസ്സിൽ ശാന്തി

സേകം സ്വപ്നം കാണും നങ്ങേമയ്ക്കും
നങ്ങയ്ക്കും—
സ്വപ്നങ്ങൾക്കു നിറം മങ്ങിയ
താത്രിക്കുട്ടിക്കും തേതിക്കു—
മൊരേകാദശി നോമ്പുമുടിക്കാ—
നൊരുപിടിയരി
യൊരുതുള്ളിയുപസ്തരണം

ഒരൊററത്തുട്ടി, വതികയാണ്ടൊരു
പുലിനഖമുള്ളതു്
വിററുകളിച്ചൊരു ശാന്തി
സർവ്വാണിയിലെല്ലാം തീർന്നു്
പടിഞ്ഞാററി ചായ്പിൽ
വാതം കേറിക്കീറപ്പായി—
ലനങ്ങാതെ കിടന്നട്ടം നോക്കുന്നച്ഛന്
കർമ്മവിപാക പ്രായശ്ചിത്തശ്ശാന്തി.

ദാരിദ്ര്യത്തിന്നിറവാരത്തു്
നനഞ്ഞുകുളിച്ചീറൻ തററിൻ
കീറത്തുകിൽ 'ചിററി'യുണക്കി—
കാൽക്കീഴിലുറുമ്പു പെടാതെ നടന്നും

മണ്ണിനു നോവാതെയിരുന്നും
സാളഗ്രാമം തൊഴുതും
തേവാരത്തിൽ ജന്മങ്ങളിലെ
തേങ്ങലൊതുക്കി
തിരുനെഞ്ചിലെയൗപാസന
കുണ്ഡത്തിങ്കൽ
സ്നേഹത്തിൽ നനഞ്ഞ സമിത്തുകൾ—
ഹോമിപ്പോരെന്നമ്മേ!
അമ്മേ!

മന്ത്രം ചൊല്ലി മുഴക്കാത്തൊരു
ഹോമത്തിന്
ശാന്തം പാപം!
സ്വാഹാകാരം ശാന്തി.

പന്തിപ്പലക നിവർത്തി
തലമുറകളെ മുറയോതിച്ച്
'ത്രിസന്ധ്യ'കൾ വേദംഘോഷിക്കേ—
യകലെക്കണ്ട യുഗാന്ത—
പ്പൊരുളിന്നിടിവാളിന്
പൃഷ്ഠം കാട്ടിയ മാതാമഹർ
അന്തിമുടിച്ചൊരു
മുജ്ജന്മക്കടവിനു

കുളിയാശ്ശുദ്ധശ്ശാന്തി
തലമുറയുടെ
പണ്ടേങ്ങാണ്ടോരു
തലമുറയുടെ കർമ്മഫലങ്ങളെയാകെ—
ക്കൊച്ചുതലച്ചുമടാക്കിയ
കുഞ്ഞുണ്ണിക്കൊരു
കീഴ്ശാന്തിപ്പകരപ്പണികൊ—
ണ്ടില്ലത്തൊരുനേരം കഷ്ടിശ്ശാന്തി

പുകയും കൊള്ളിനിരക്കി
തിരുവാർപ്പു ചതുശ്ശത നേദ്യം തീർത്ത്
ഒരു ശതകംഭം കോരി
ശീവേലിക്കു ചരാചരമൊക്കെ—
ത്താങ്ങും ദേവന്റെ തിടമ്പും താങ്ങി—
പ്പടരുമൊരാവേശത്തിൻ
പ്രതികാരാഗ്നിയൊരൊററ—
ത്തുട്ടിലൊതുക്കും
കീഴ്ശാന്തിക്കിനിയെല്ലാമെല്ലാം
ശാന്തി.

അമ്പലമാകെപ്പൊന്നാക്കും—
മേളങ്ങളിലായിര വെള്ളിവിഴുങ്ങും
കോയ്മകൾ, തിരുമേന്താഴം
വാട്ടിവളച്ചു കഴക്കോലൊക്കെ
വളച്ചു പിഴപ്പിക്കും
ചട്ടത്തിനു കാവലിരിപ്പോരേ!
നിങ്ങൾക്കും ദേവസ്വം ശാന്തി.

അങ്ങിനെ—
പാതിതളർന്നു കിടക്കുന്നച്ഛനെയും—
അരികിലൊരന്തിക്കുളിർ—
കാററിൽ വിതുമ്പും നാരായവിളക്കിൻ
നാളംപോൽ ചൈതന്യമുല—
ഞ്ഞോരമ്മയെയും

വിണ്ടുകരിഞ്ഞ മുഖങ്ങളിലാകെ—
പുഞ്ചിരികൊണ്ടു നിലാവുചമയ്ക്കും—
പെങ്ങന്മാരെയു—
മന്തിയിരുട്ടിലുറങ്ങും
തേവാരത്തെയുമൊക്കെ
കണ്ടുസഹിച്ചു സഹിച്ചുളമുട്ടിയ
പാമ്പായ്

ഒരുനാൾ
ക്കാവു പിടിക്കും തിരുവാഭര
ണങ്ങളിലാകെ
മയങ്ങിയ ദേവന്റെ
തിടമ്പും കൊണ്ടു പലായനമാക്കി.

പിറകെ,
വിലങ്ങുംകൊണ്ട് പരക്കം പായും
നീതിച്ചട്ടക്കാവൽക്കാർക്കും
ഈ ദുർഘട രാത്രിയിലില്ല—
ത്തോർക്കൊരു
കർമ്മഫലത്തിൻ മുദ്രയടിച്ച്
കുളംകോരിയ ഭക്തർക്കും
നാളെ വെളുക്കും
നിർമ്മാല്യപ്പുലരിക്കും
പ്രണവം കൂട്ടിശ്ശാന്തി
ശാന്തി!
ശാന്തി!!



കെ. അശോകൻ

# ആത്മോന്മീലനത്തിന്റെ ആസ്വാദ്യത

നടൻ, നാടകകൃത്തു്, നാടക സംവിധായകൻ എന്നീ നിലകളിൽ സുപ്രതിഷ്ഠനായ എൻ. എൻ. പിള്ളയുടെ ആത്മകഥയും സമ്മാനിതമായിരിക്കുന്നു. ഒന്നോർത്താൽ, ഇതിൽ അദ്ഭുതത്തിനവകാശമില്ല. നടനത്തിലും, നാടകരചനയിലും, നാടകാവതരണത്തിലുമൊക്കെ എൻ. എൻ. പിള്ളയ്ക്കു് സ്വന്തമായ സമ്പ്രദായങ്ങൾ ഉണ്ടെന്ന വസ്തുത നമുക്കു് എന്നേ ബോദ്ധ്യമായതാണു്. അതിനാൽ തന്നെ കഥ പറയുന്നിടത്തും പിള്ളയ്ക്കു് പുതിയ മാനദണ്ഡം അവലംബിക്കാതെ വയ്യ. കുടുംബത്തിലുള്ളവരുമൊത്തു് കാണാൻ കൊള്ളാവുന്നതു് എന്ന വിശേഷണം സിനിമയുടെയും മററും മെച്ചമായി കരുതപ്പെടുന്ന നമ്മുടെ നാട്ടിൽ, സ്വന്തം കളത്രപുത്രാദികളെ അണിയിച്ചൊരുക്കി, സാധാരണഗതിയിൽ കുടുംബാംഗങ്ങൾ ഒരുമിച്ചിരുന്നു നിർവഹിക്കാത്തതരം സംഭാഷണങ്ങൾസഹിതം നാടകാഭിനയം നടത്തുന്നയാളാണു് എൻ. എൻ. പിള്ള. അദ്ദേഹത്തിന്റെ ഏററവും മഹത്തായ കൃത്യം ഇതാണെന്നല്ല ഇവിടത്തെ വിവക്ഷ. പിള്ളയുടെ വ്യക്തിത്വത്തിന്റെ അസാധാരണത്വത്തിലേക്കു വിരൽചൂണ്ടുന്നുവെന്നു മാത്രം. പേർതൊട്ടു തുടങ്ങി എല്ലാ അംശങ്ങളിലും വ്യത്യസ്തത പുലർത്തുന്നവയാണു് എൻ. എൻ. പിള്ളയുടെ നാടകങ്ങൾ. ക്രോസ് ബെൽററ്, സുപ്രീം കോർട്ട്, വൈൻ ഗ്ലാസ്സ്, മെഹർബാനി, ടു ബീ ഓർ നോട്ട് ടു ബീ, ഡൈനാമൈററ്, ഫോളിഡോൾ, ഗറില്ല, ഡാം– അദ്ദേഹത്തിന്റെ മലയാള നാടകങ്ങളുടെ പേരുകളാണിവ: ഏതായാലും ഇവിടെ ചർച്ചാവിഷയം പിള്ളയുടെ നാടകങ്ങളല്ലാത്തതിനാൽ അതിലേക്കു കൂടുതൽ കടക്കുന്നില്ല. വേദിയിലിവ വേണ്ടത്ര അംഗീകരിക്കപ്പെട്ടുവെങ്കിലും സാഹിത്യ കൃതികളെന്ന നിലയിൽ പിള്ളയുടെ നാടകങ്ങൾ അർഹിക്കുന്ന തരത്തിൽ വിലയിരുത്തപ്പെട്ടിട്ടില്ല എന്നുമാത്രം ചൂണ്ടിക്കാണിക്കട്ടെ.

മേൽ സൂചിപ്പിച്ചവിധം സമൂഹത്തെ ധിക്കരിക്കയും, സഹഭാവമുള്ളവരുടെ നെററികളിൽപ്പോലും ചുളിവുകൾ സൃഷ്ടിക്കയും ചെയ്യുന്ന എൻ. എൻ. പിള്ള കേരളീയർക്കു സുപരിചിതനാണെങ്കിലും അദ്ദേഹം ഏതു മൂശയിൽ ഉരുകിയാണു് ഈ രൂപം കൈവരിച്ചതെന്നു് നാം അറിഞ്ഞിരുന്നില്ല. ''ഞാൻ'' എന്ന പേരിൽ പ്രകാശിപ്പിച്ചിരിക്കുന്ന ആത്മകഥാഖണ്ഡത്തിലൂടെ അദ്ദേഹം ആ മൂശ ഏതെന്നു വെളിപ്പെടുത്തിയിരിക്കുന്നു. ജന്മസിദ്ധമായ സാഹിത്യാഭിരുചിയുടെയോ, ദൃശ്യകലാഭിനിവേശത്തിന്റെയോ, സാഹചര്യപരിപുഷ്ടമായ രൂപാന്തരപ്പെടൽ നമുക്കു് പിള്ളയുടെ ജീവിതകഥയിൽ കണ്ടെത്താനാവില്ല. പകരം, ക്രൂരവും കർക്കശവുമായ ജീവിതാനുഭവങ്ങളുടെ തീച്ചൂളയിലുരുകി പതംവന്ന ഒരു യുവാവിനെ ഗ്രന്ഥാവസാനത്തിൽ ദർശിക്കാം.

ഇന്നോളം നാടകപ്രമേയ കല്പനയിലൂടെയും സംഭാഷണങ്ങളിലൂടെയും ആണു് പ്രേക്ഷകനിലും അവരിലൂടെ സമൂഹമദ്ധ്യത്തിലും അദ്ഭുതവും നടുക്കവും സൃഷ്ടിച്ചുപോന്നതെങ്കിൽ ഈ ആത്മകഥാഭാഗത്തു് ജീവിതാനുഭവങ്ങളുടെ യഥാർത്ഥമായ ആവിഷ്കരണത്തിലൂടെ തന്റെ യഥാർത്ഥ വ്യക്തിത്വത്തിന്റെ നഗ്നമായ തുറന്നുകാട്ടലിലൂടെയാണു് പിള്ള വായനക്കാരിൽ അദ്ഭുതാദരങ്ങളും ഒട്ടൊക്കെ ഞെട്ടലുകളും സൃഷ്ടിക്കുന്നതു്. പിള്ളയുടെ ഈ ആത്മകഥ ഇക്കാര്യത്തിൽ തികച്ചും അസമാനമായി നിലകൊള്ളുന്നു. തന്റെ നേട്ടങ്ങൾ പർവതീകരിച്ചു കാണിച്ചു് ഭൂമികുലുക്കിപ്പക്ഷിയുടെ മാതിരി സ്വയം ആനന്ദിക്കാനോ, ഏതു കാര്യത്തിലും താൻ സ്വീകരിച്ചുപോന്ന നിലപാടായിരുന്നു ശരിയെന്നും മററുള്ളവരുടെതൊക്കെ തെററായിരുന്നു എന്നും സ്ഥാപിക്കാനോ, തന്റെ എതിരാളികളെ മുഴുവൻ തേജോവധം ചെയ്യുന്നതിനോ ഒന്നും പിള്ള ഉത്സാഹിച്ചിട്ടില്ല. അസാധാരണസിദ്ധികളോടുകൂടിയ ഒരു ശിശുവായിപ്പിറവി എടുത്തു് എല്ലാവരിലും കൗതുകം വളർത്തുന്ന ഒരു അദ്ഭുത പ്രതിഭാസമായി താൻ വളർന്നുവന്നതായും പിള്ള അവകാശപ്പെടുന്നില്ല. നേരെമറിച്ചു്, സാധാരണക്കാർ പുറത്തു പറയാനറയ്ക്കുന്ന പല ജീവിതാനുഭവങ്ങളെക്കുറിച്ചും മറകൂടാതെ പ്രതിപാദിക്കാൻ പിള്ള തയ്യാറായിരിക്കുന്നു. അകം പൊള്ളയായ തന്റെ തറവാടിലെ അംഗങ്ങളിൽ തലമുതിർന്ന പലരും കാട്ടിയിരുന്ന കൊള്ളരുതായ്മ മുതൽ, ഇന്നലെയുടെ നിലയ്ക്കാത്ത രോമാഞ്ചമായിരുന്ന ഇന്ത്യൻ ദേശീയ സേന (ഐ. എൻ. എ.) യുടെ യഥാർത്ഥരൂപംവരെ അദ്ദേഹം വെളിപ്പെടുത്തുന്നു. കുടുംബസ്നേഹമോ, രാജ്യസ്നേഹമോ ഈ സത്യകഥനത്തിനു തടസ്സം സൃഷ്ടിക്കുന്നില്ല. സിങ്കപ്പൂരിലും മലയയിലും ബർമ്മയിലും ഒക്കെ തൊഴിൽ തേടിയലഞ്ഞും തൊഴിൽചെയ്തു കഷ്ടപ്പെട്ടും ഐ. എൻ. എ. യിലെ സജീവാംഗമെന്ന നിലയിൽ ദേശസേവനവും കാലയാപനവും നിർവ്വഹിച്ചും കഴിഞ്ഞുകൂടുന്ന ഏഴെട്ടു കൊല്ലക്കാലത്തു് പിള്ളയ്ക്കു് നിശാകാമുകിമാരെത്രയായിരുന്നു! ഏക നിശാകാലബന്ധമായിരുന്നു അവരിൽ പലരോടും. എന്നാൽ അനേക ദിവസങ്ങളും മാസങ്ങളും നീണ്ടുനിന്ന പരസ്ത്രീ ബന്ധങ്ങളും ഇല്ലാതില്ല. കോലുകൊള്ളാതെ നടത്തിയ ഈ വേലിചാട്ടങ്ങളുടെ ചിത്രീകരണം പല സന്ദർഭങ്ങളിലും അതിരുകടക്കുംവിധം ആയിട്ടുമുണ്ടു്. പിള്ളയുടെ ഇന്നത്തെ ഭാര്യയായ അന്നത്തെ പ്രേമഭാജനം ഇക്കാലം മുഴുവൻ തന്നെക്കാൾ രണ്ടുവയസ്സിളപ്പമുള്ള ഭാവിവരന്റെ വരവും കാത്തു്, വേണ്ടപ്പെട്ട സർവരുടെയും എതിർപ്പുകളും നേരിട്ടു് ഏകാന്ത തപസ്സനുഷ്ഠിക്കുകയായിരുന്നു എന്നോർക്കണം.

അങ്കം രണ്ടു് എന്നു വേർതിരിച്ചു് മുന്നൂറോളം പുറങ്ങളിലായി ഐ. എൻ. എ. യെ സംബന്ധിച്ചു് പിള്ള ആവിഷ്കരിച്ചിരിക്കുന്ന ചിത്രം വസ്തുനിഷ്ഠമെന്നപോലെ വിജ്ഞേയവുമായിട്ടുണ്ടു്. സുഭാഷ് ചന്ദ്രബോസിന്റെ അപ്രമേയ പ്രഭാവമുററ വ്യക്തിത്വത്തോടുള്ള അളവററ ആദരവു പ്രകടിപ്പിച്ചുകൊണ്ടു തന്നെ, ഐ. എൻ. എ. മുഖേനയുള്ള സ്വാതന്ത്ര്യസമ്പാദനത്തിന്റെ അപ്രായോഗികത ആദ്യം മുതൽ തന്റെ മനസ്സിൽ നിഴൽ പരത്തിയിരുന്നതായി പിള്ള പറയുമ്പോൾ, പറയുന്നതു് എൻ. എൻ. പിള്ളയായതുകൊണ്ടു് നമുക്കു് അവിശ്വസിക്കാൻ കഴിയുകയില്ല. ഐ. എൻ. എ. യുടെ ഓഫീസർമാരും ഭടന്മാരും സംഘംസംഘമായി വെള്ളക്കൊടിയും പിടിച്ചുകൊണ്ടു് ശത്രുസൈന്യത്തിനു കീഴടങ്ങിയ ലജ്ജാകരമായ സംഭവങ്ങൾ വിവരിക്കുന്നതു് വായനക്കാരിലും അവയോർത്തു് ലജ്ജയുളവാക്കുംവിധമാണു്. ഇവിടമൊ

ക്കു വായിക്കുമ്പോൾ ജീവിതത്തിൽ തനിക്കുളവായ അനുഭവവൈവിധ്യത്തിന്റെ ചൂടും വെളിച്ചവും അനുവാചകരിലും പകരാൻ കഴിയാത്ത മറ്റുള്ളവർ ആത്മകഥയെഴുതുന്നതെന്തിനേയെന്നു നാം ആലോചിച്ചുപോകും. ഈ അനുഭൂതിപ്രദായകത്വത്തിൽ ഈ ഗ്രന്ഥകാരനോളം വിജയിച്ച അധികംപേരെ ഓർമ്മിക്കാൻ കഴിയുന്നില്ല. സുഭാഷ് ചന്ദ്രബോസിന്റെ ആശയസങ്കല്പങ്ങളോടു യോജിച്ചു പ്രവർത്തിക്കാൻ കഴിയാതിരുന്നതിന്റെ പേരിൽ ജപ്പാൻകാരിൽ നിന്ന് തിക്താനുഭവങ്ങളും, ഇന്ത്യാക്കാരിൽ നിന്നു ഭർത്സനങ്ങളും സഹിക്കേണ്ടി വന്നയാളാണ് കെ പി. കേശവമേനോൻ. മേനോന്റെ നിലപാടിനെക്കുറിച്ച് ഈ പുസ്തകത്തിൽ കാണപ്പെടുന്ന ഹ്രസ്വവിവരണം വസ്തുനിഷ്ഠതയും നിഷ്കർഷതയും നിദർശകമായിരിക്കുന്നു. നേതാജി ബോസ് മരിച്ചിട്ടില്ല എന്നു വിമൂഢമായി വിശ്വസിക്കുകയും വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നവർക്കുള്ള പിള്ളയുടെ മറുപടിയും ശ്രദ്ധേയമാണ്. ഐ. എൻ. എ. ഭടനെന്ന നിലയിൽ നേതാജിയുടെ അസാധാരണ വ്യക്തിവൈഭവം അടുത്തറിഞ്ഞിട്ടുള്ള ഗ്രന്ഥകാരൻ പറയുന്നു. ''അദ്ദേഹത്തിനു മരിക്കാം. എന്നാൽ ആ തടിയിൽ ജീവനുള്ളപ്പോൾ അടങ്ങിയിരിക്കാൻ കഴിയില്ല. ആസ്തികനായ അദ്ദേഹത്തിനു വിപ്ലവകാരിയായ വിവേകാനന്ദനാകാം. പക്ഷേ, അരവിന്ദനാകാൻ കഴിയില്ല.'' എത്ര ശരിയാണിത്!

ബാല്യാനുഭൂതികൾ പിള്ള വിവരിക്കുന്നിടത്തുമാത്രം ഒരു സംശയം അവശേഷിക്കുന്നു. മറ്റൊന്നുമല്ല. അനുഭൂതികൾ ബാല്യകാലത്തേതാണെങ്കിലും അവയുടെ ആവിഷ്കരണം പിള്ളാലരീതിക്കായിട്ടില്ലേ! വല്ലാത്ത വിക്കുള്ള തന്റെ വല്യേട്ടൻ വർത്തമാനം പറയുന്നതുകേട്ട് ''ഓരോ വാക്കും ആ വായിൽക്കിടന്ന് ചിറകിട്ടടിക്കും. എന്നിട്ടു പറയും'' എന്നു വിവരിക്കുന്നത് നാണപ്പൻ എന്ന പിഞ്ചു ബാലനല്ല, ഇന്നത്തെ എൻ. എൻ. പിള്ള തന്നെ. കഴിഞ്ഞ തലമുറയിലെ പ്രസിദ്ധ കഥകളി നടൻ വെച്ചൂർ രാമൻപിള്ളയുടെ ബാലിവേഷംകണ്ട ബാലനായ പിള്ളയുടെ അനുഭൂതികൾ അതീവ ഹൃദ്യമായി ആവിഷ്കരിച്ചിട്ടുണ്ടെങ്കിലും അവയിൽ ബാലത്വത്തിന്റെ കാഴ്ചപ്പാട് കാണാനില്ല. ഇപ്രകാരം അന്നത്തെ അനുഭൂതികൾ ഇന്നത്തെ രീതിയിൽ ആവിഷ്കരിക്കുന്നത് പലേടങ്ങളിലും കാണാൻ കഴിയും.

ആലോചനയില്ലാതെ ഞാൻ പലതിനും വഴങ്ങിപ്പോകാറുണ്ട്. അടുത്ത നിമിഷം പശ്ചാത്തപിക്കാറുമുണ്ട്. ഈ പശ്ചാത്താപം ഒഴിഞ്ഞ ഒരുദിവസംപോലും ഞാനോർക്കുന്നില്ല'' എന്നിങ്ങനെ ഈ ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തൊരിടത്ത് പിള്ള കുറ്റസമ്മതം നടത്തുന്നുണ്ട്. ഈ പുസ്തകത്തിൽ അങ്ങിങ്ങായി കാണപ്പെടുന്ന അനുചിതവർണ്ണനകളും വിവരണങ്ങളും ഇപ്രകാരം നിരാലോചനാഫലമായിപ്പിറന്നവയും! പശ്ചാത്താപപ്രേരകമായി ഭവിച്ചവയുമായിരിക്കുമെന്നു കരുതി ആശ്വസിക്കാം.



# സാഹിത്യവാരഫലം

(43–ാം പേജിൽ നിന്നു തുടർച്ച)

സാഹിത്യം പഠിക്കുന്ന ഒരു കുട്ടി എനിക്കെഴുതി അയച്ചിട്ടുണ്ട്. എല്ലാ വിശ്വവിജ്ഞാനകോശങ്ങളിലും നിഘണ്ടുക്കളിലും ബർഗ്മാൻ എന്നാണ് ഉച്ചാരണം നല്കിയിട്ടുള്ളത്. ഇത് രാഷ്ട്രാന്തരീയമായ ഉച്ചാരണമാകാം.) അദ്ദേഹത്തിന്റെ Seventh seal എന്ന പ്രതിരൂപാത്മക ചിത്രത്തെക്കുറിച്ച് സാനന്ദരാജ് മാതൃഭൂമിയിലെഴുതിയിരിക്കുന്നു. ലേഖകന്റെ അപഗ്രഥനപാടവം അതിന്ദ്രശ്യമാണ്. ബർഗ്മാന്റെ സർഗ്ഗാത്മകവൈഭവത്തെയും സാനന്ദരാജ് വിശദീകരിച്ചു തരുന്നു.

ഇന്നത്തെ യൂറോപ്യൻ സാഹിത്യത്തിലെ അദ്വിതീയനായ നോവലിസ്റ്റാണ് മിലാൻ കുൻഡേര. അദ്ദേഹത്തിന്റെ ഒരു ചെറുകഥാസമാഹാരവും ഒരു നോവലും (The Book of Laughter and Forgetting) ഞാൻ വായിച്ചിട്ടുണ്ട്. എത്ര പരിവൃത്തി വായിച്ചാലും മതിവരാത്തതാണ് ആ നോവൽ. കുൻഡേരയുടെ ആറാമത്തെ പുസ്തകത്തിന്റെ The Unbearable Lightness of Being ഫ്രഞ്ച് തർജ്ജമ പാരീസിൽ പ്രസിദ്ധപ്പെടുത്തിയെന്ന് ന്യൂസ് വീക്കിൽ നിന്ന് നമ്മൾ മനസ്സിലാക്കുന്നു. Kundera has shown, once again, that he is in the very top rank എന്നാണ് നോവൽ നിരൂപണം ചെയ്ത ആളിന്റെ അഭിപ്രായം.

കുങ്കുമം വാരികയിൽ (ലക്കം 23) പരസ്യപ്പെടുത്തിയ ഒരുകത്തിൽ (സെക്രട്ടറി, മാരാർ സാഹിത്യപ്രകാശം) ''മാരാരുടെ നിര്യാണശേഷം'' എന്നു കാണുന്നു. ഈ പ്രയോഗം അത്രകണ്ടു ശരിയല്ല. സമാസത്തിൽ പരാധീനപ്പെട്ടുപോയ പദങ്ങളിൽ ബാഹ്യവിശേഷണം ചേരുകില്ല എന്ന നിയമമനുസരിച്ചാണ് ഇതു ശരിയല്ലെന്നു പറയുന്നത്. ''മാരാരുടെ നിര്യാണത്തിനുശേഷം'' എന്നുതന്നെവേണം. ''കുറച്ചുനേരത്തെ മൗനശേഷം'' എന്നതു ഇതുപോലെ തെറ്റായ പ്രയോഗമാണ്.

* * *

ഒരതിസുന്ദരിയെക്കണ്ട് പ്രേമിച്ച് അവളുടെ പിറകെ നടക്കുന്ന ഒരുത്തൻ അവൾ കാഞ്ചീപുരത്തിലെ പുൽത്തകിടിയിലിരുന്നു വേറൊരു ചെറുപ്പക്കാരനോടു സംസാരിക്കുന്നതു കണ്ടാലോ? അയാൾക്ക് എത്ര നൈരാശ്യമുണ്ടാകുമോ ആ നൈരാശ്യമാണ് അവാർഡ്ലഭിച്ച പുസ്തകങ്ങൾ വായിച്ചുതീരുമ്പോൾ സഹൃദയനു ഉണ്ടാവുക.